അങ്ങേതാ—വാനത്തുനിന്നൻപാർന്ന നിൻതായെ,യെൻ
മംഗലപ്പൂന്തൈപ്പൈതലേ! മാടി നീ വിളിക്കുന്നോ?
എന്മുലപ്പാൽ ഞാൻ നിനക്കേകുവാനിതാ വന്നു!
കണ്മണി! കരയാതെ കാൽക്ഷണം കിടക്കണേ!”
എന്നോതിയങ്ങോ പോവാൻ തയ്യാറായ്നിന്നാൾ ഹീര;
അന്നോട്ടു ചൊല്ലും തത്തമ്മ ഭാഞ്ജിയും ധരിച്ചീല.
“ഹീരേ! ഹാ! ഹീരേ! നിന്മനതാരെന്തു പിച്ചും ഭ്രാന്തും?
പോരും പോരെന്നോടൊപ്പം കോലകത്തേക്കെൻ സഖി!
ഇത്തരത്തിനായോ നീയല്ലാതെന്നോമനേ!
ഉദ്യാനമാനം കൊണ്ടും മൃത്യുഭീത്രാണം കൊണ്ടും?
വാഴിപ്പൻ നിന്നെ ഞാനേ റാണിയായ്; ഞാനെന്നിഷ്ട-
തോഴിയല്ലേ! വേർപെട്ടു പോകൊല്ലേ! പോകൊല്ലേ! നീ!”
മാറോടു ചേർന്നാൾ റാണി, ഹീരതൻ ചെവികളിൽ
ദീനയാം വാക്യങ്ങളോ മൗനത്തെ സാധിച്ചീല;
സ്വാമിഭക്ത്യാശ്രമമായ് ശോഭിച്ചാളദ്ദാസിയാൾ
കാമമാതൃമഹാപ്രേമം മൂർച്ഛിക്കും മാതാവപ്പോൾ. ൧൩

രാജ്ഞിയെ സ്സാഷ്ടാംഗമായ് മേൽക്കുമേൽ വണങ്ങിയ
പ്രാജ്ഞി—പോരല്ലോ പ്രാജ്ഞ—യാസ്ഥലം വെടിഞ്ഞുടൻ
ഞൊടിക്ക വിട്ടു പാഞ്ഞിട്ടുണ്ണിയെക്കാൾ വേഗത്തി-
ലൂക്കേഴും സമീപത്തെയാററിൽപ്പോയ് ച്ചാടിടിനാൾ.
പെറ്റുമാസ്ഥലത്തുണ്ടാം ബുദ്ബുദങ്ങൾ ചെയ്യുന്നാ-
മേർമ്മമേഴിക പ്രസംഗാന്തത്തിങ്കൽ മാത്രമേ
റാണിക്കും മറ വെളിച്ചമെന്നതാൻ കഴിഞ്ഞുള്ളൂ;
ക്ഷോണി മന്ദഭാഗ്യയായ്; ദീപം പൊലിഞ്ഞുപോയ്.
ചെന്നവർ പുഴയ്ക്കുവക്കല്ലോരാളുകം ചൊരിഞ്ഞാൻ
കണ്ണുനീർക്കണങ്ങളെല്ലുത്തമലർമാല്യം.
ഏററവും വിലപിച്ചു വാങ്ങിനാർ പിന്നെത്തിരി-
ച്ചാരേററുമന്ത്യയാത്രയെന്നല്ലോ പഴമൊഴി. ൧൪

* * * *

ഹീരയെയുദ്ധരിപ്പിച്ചു ഭിക്ഷിൽത്തൽസ്മൃതിക്കായി-
ച്ചൂതവാരമൊരാലയം റാണിയാൾ തീർത്തിടിനാൾ.

അടിക്കലം വിട്ടെഴുന്നേററു ശീഘ്രം
കൈവരാവൃത്തി കഴുകാതെ മന്നൻ
തൻവാളം വലിച്ചൂരിയുലച്ചുകൊണ്ടു
സാംഗ്രാമികക്ഷോണിയിലേക്കു പാഞ്ഞു. ൧൭

കണ്ണീർക്കണത്താൽ നനയാതിരുന്ന
കൈയുക്കമാരൻ രണഭൂവിലെത്തി
പ്രക്ഷാളനംചെയ്തു വിപക്ഷസേനാ-
കണ്ഠസ്ഥലീശോണിതനിർഝരത്തിൽ. ൧൮

അടർക്കളപ്പോയ്ക്കയിലുല്ലസിച്ചോ-
രരാതിഭൂപാലയശോമൃണാളം
അന്നാരം ബുഭുക്ഷുക്കിടപെട്ടിരുന്നോ-
രാ രാജഹംസം വഴിപോലശിച്ചു. ൧൯

രണാങ്കണത്തിങ്കലസൃക്കളാരു
വീണാൻ നൃപൻ സാധിതപൂരുഷാർത്ഥൻ;
കല്യാണമാല്യം ജയലക്ഷ്മി ചാർത്തി
വീരവ്രണം മിന്നിന തൽഗളത്തിൽ. ൨൦

## ൧൧. തത്വചിന്ത.

മന്നവൻ തന്റെ രത്നകിരീടത്തിൽ
മിന്നിത്തിളങ്ങുന്ന വൈരങ്ങളേ!
ഒന്നു വല്ലപ്പോഴുമോർക്കപോലുമി-
ല്ലുന്നതർ നിങ്ങടെ കഴിഞ്ഞ കാര്യം.
ആദിത്യരശ്മിയൊട്ടുമണയാത്ത
പാതാളലോകപ്പടുകുഴിയിൽ
കൂരിരുട്ടിൽപ്പെട്ടു, ഭൂമിക്കകത്താരു,
ചേറിൽപ്പുതഞ്ഞൊരു മേനിയുമായ്
അങ്ങനെയോ ദുരിതമനേകായിരം വർഷം
മങ്ങി മയങ്ങിക്കിടന്നോർ നിങ്ങൾ.

സർവ്വചരാചരസാമ്രാജ്യമേല്പാൻ ചെങ്കോ-
ലെൻ വലങ്കൈയിൽ സമർപ്പിച്ചീലേ?
മോഹാന്ധകൂപത്തിൽ മുങ്ങിയും പൊങ്ങിയും
ഹാ ഹാ! കൃതഘ്നശിരോമണി ഞാൻ
സത്യസ്വരൂപനേ! സർവ്വലോകങ്ങൾക്കും
കർത്താവേ! ഭർത്താവേ! സംഹർത്താവേ!
രക്ഷിതാവങ്ങയെയോർക്കാതെയെൻജന്മം
കുക്ഷിംഭരിയായ്ത്തുലച്ചുവെങ്കിൽ
കല്ലിനും പൂവിനും നന്ദിയില്ലെന്നു ഞാൻ
ചൊല്ലുന്നതിൽപ്പരം മൌഢ്യമുണ്ടോ?
എന്നെ ഞാൻ നന്നാക്കാനോർത്താൽ മതി; പിന്നെ-
യന്യവസ്തുക്കളും നേരെയാകും.
ശീമക്കമലമേ! റോസേ! നവമുത്തേ!
കോമളമുന്തിരിങ്ങത്തേ! വീണേ!
നൂനം ഭ്രാതാക്കളേ! നിങ്ങളെയുല്ലാസിപ്പാൻ
ഞാനല്ലധികാരി; തെറ്റിപ്പോയി.
മാപ്പുനിങ്ങളേകുവിൻ! നാമെല്ലാം നന്നാവാ-
നൊപ്പം കനിയട്ടെ ചിത്സ്വരൂപൻ.



## ൧൯. കാവ്യപ്രഭാവം.

തപനവധിചെയ്തു താന്തനായി-
ത്തനതുടജത്തിൽ വസിച്ചിരുന്ന ശുക്രൻ
ഭയമൊടശരീരിവാക്കുകേട്ടാൻ
പ്രളയഘനാഘനഗർജ്ജനംകണക്കേ. ൧

“ബലി പടയിൽ മരിച്ചു; പൌലോമീശ-
പ്പൊരുതി നിലച്ചു; ജയിച്ചു ദേവരാജൻ;
കഥയിനിയുമിതൊട്ടറിഞ്ഞതില്ലേ?
കവിയഹോ പകലും കിനാവുകാണ്മോൻ! ൨

കതമൂക കരണീയം" എന്ന വാക്യം
കടുവികടസ്ഫുടമുത്തരോത്തരോച്ചം
ജവമൊടു ഗഗനത്തിൽനിന്നുയർന്നു
ജലധിയിൽനിന്നു ഹലാഹലാംകണക്കെ. ൨

(യുഗ്മകം)

മുഖരിതഹരിദന്തമാവചസ്സിൻ
മുഖവുരയാം ചെറുവാക്യമൊന്നുമാത്രം
മുനിയുടെചെവിയിൽത്തറച്ചു മുറ്റും
മുനയൊരു മൂന്നുകലന്റ വേലുപോലെ. ൩

ഭൃശമുടനൊരു തെല്ലു ഞെട്ടി,വാനിൽ
ദൃശ നിലവിട്ടു പകച്ചുനോക്കിനിന്നു;
വിളറി കവിൾ; വിയർത്തു നെറ്റി; മങ്ങി
മിഴി;ഗതചേതനനായി മാമുനീന്ദ്രൻ. ൪

പുനരപി ധൃതസംജ്ഞനായ താതൻ
സ്ഫുടമിതിനെത്തേടി വിട്ടുമാറിടാതെ
ശ്രവിധർമ്മമഴനൊരു ചിന്തചെയ്തൂ-
ന്നൊടുവിൽ —"ഇതെന്തൊരകാലവജ്രപാതം? ൫

ബലി–ശരി,മമ ശിഷ്യൻ–എങ്ങരികിൽ–
പ്പൂമയവനിപ്പൊ?ഴതിഥിയെതാരവൻ?
അടരിനു വഴിയെന്തു? തെല്ലിവിന്നാ-
ളുപകൃതിക്രിയതെന്തുമട്ടിൽ നൽകി? ൬

വിധി,നിജതനയൻ സനൽക്കുമാരൻ
വിശ്രുതവിരോചനസഖ്യനെന്നുകാണ്മൂ;
അഴൽ മഹിതകയധ്വജാനപായത്തി-
ന്നതുളകയില്ലസുരാരി സത്യസന്ധൻ; ൭

വിള ബലി തനതിഷ്ടമേവനെന്നായ്
വിഷമശരാരിയെ വിശ്വസിച്ചിരിപ്പൂ;
ഭുവമവനൊടു വൈരമേറ്റു സ്വർഗ്ഗി-
സമിതിയിലശക്തരുകൾ മുന്നുപോക്കില്ല. ൮

(യുഗ്മകം)

ചപലത ലവമററു മിന്നലോരോ-
ച്ചുരമഗിരിശിഖരാശ്രിതാഭ്രബിംബം
കടുതരവിവൃതാസ്യമാം തമസ്സാൽ
കബളിതമായ് ക്കരിതേച്ചപോലിരുന്നു. ൧൭

ഇതുവരെയവിടത്തിൽ നിന്നുപൊങ്ങും
തുമുലരവം, മുനിയൊട്ടുതന്നേരം
കലിന്നടയിരമ്പലല്ല മററും
ക്രുദ്ധഗരാതിവിലാപമെന്നറിഞ്ഞു. ൧൮

തവിടുപൊടിതകർന്നു താഴെവീഴും
തനതുമനോരഥമേട നോക്കിനോക്കി
തരളമതി തപസ്വി പാഞ്ഞുചെന്നു
മനുജകുലാധിപരാജധാനിതന്നിൽ. ൧൯

അതിനകമുരനസ്സണഞ്ഞതന്നേര-
ത്തഹഹഹ! കണ്ണിനു കാഴ്ചയെന്തുപൊൽവു!
കഠിനം!—അസുരർതന്നവസ്ഥയാർക്കും
കരളുരുകുംപടി കഷ്ടമായിരുന്നു. ൨൦

ഉടലൊടു തല വേർപിരിഞ്ഞു, വക്ഷ-
സ്സുടവുകലർന്നു, കരാദി ചൂർണ്ണമായി,
കഴൽ കരമിവ ഘോരരക്തത്തിൽമുങ്ങി-
ക്കവി പല ശിഷ്യകളേബരങ്ങൾ കണ്ടു. ൨൧

നടുപഥവിയിൽ വിലപിച്ചിതി, ജംഭൻ,
നമുചി,വലൻ,മുതലായ സൈന്യനാഥർ
തടിയിടിപൊടിയായ്ക്കിടപ്പൂ ഹാ ഹാ!
തപനതനുജനികേതനാലോചനീനർ. ൨൨

വളരെയസുരവീരർ ശേർന്ന മന്ത്രം
വപുരിവ വൈകൃതമായ് വെളിക്കു ചിന്നി
ചുടുനിണവുമണിഞ്ഞു ഹാ ശയിപ്പൂ,
ചുവടുമറിഞ്ഞ മരമരങ്ങൾപോലെ. ൨൩

അഴൽവരമെന്തുവന്നു; വന്നുവെന്നാ-
ലതിനൊരുമാതിരി കൈകണക്ക കാണും;
ഇതളധികമെഴും കമലവാപി-
ന്നിരവിലുമിത്തിരി നാട്ടവെട്ടമുണ്ടാം; ൩൮

അടിമുതൽ മുടിയോളമാറുമാറു-
ള്ളൊരണിമാവമദൃഷ്ടപൂർവ്വമേവം.
അസുരനസൂയയതിനാകമാനം
ഹതവിധിനൽകിയതന്നൊരിക്കൽ മാത്രം. ൩൯

(വിശേഷകം)

ഇതുവിധം മിഴിനീർ വഴിഞ്ഞിടും മെയ്
ഇക്കിളിനെഴുന്നൊരു ഇയ്യിനാൽ ഇവർത്തി
വലിയൊരു നെടുവീർപ്പുമിട്ട വിന്ധ്യാ-
വലിയുടെ മുന്നിലണഞ്ഞു മാമുനീന്ദ്രൻ. ൪൦

“കരുണയൊടണിമെയ് തലോടി, വത്സ!
കരയരു”തെന്നു പറഞ്ഞുകൊണ്ടു കാവ്യൻ
കരതലമവൾതൻ ശിരസ്സിൽ വച്ചാൻ;
കമനിയുമർദ്ധഗതാസു കൺ മിഴിച്ചാൾ. ൪൧

വിരവൊടു മിഴിരണ്ടുമോമനക്കൈ-
വിരലുകൾകൊണ്ടു തുടച്ചു മുന്നിൽ നോക്കി
കുലഗുരു സവിധസ്ഥനെന്നറിഞ്ഞ-
ക്കുവലയനേത്രയെഴുന്നു കൂപ്പുകൈയായ്. ൪൨

ജലമൊരുപടി ശീഘ്രമർഘ്യപാദ്യാ-
ചമനവിധിക്കുതകുന്ന നേത്രയുഗ്മം
അരിയ ഗുരുപദങ്ങളിൽപ്പതിപ്പി-
ച്ചരിവയർമുത്തമിവാതിഥ്യമാചരിച്ചു. ൪൩

“മതി മതി മകളേ! വിഷാദ”മെന്നാ-
മതിമുഖിയാളൊടു ഗൽഗദസ്വരത്തിൽ
അരുളി നിജകരങ്ങൾ മൌലിയിൽ ചേ-
ർത്തവളെ നിതാന്തമനുഗ്രഹിച്ചു ശാന്തൻ. ൪൪

കവിയുടെ കരുണാബലത്തിനാൽ തൻ–
കമനവിരഹോഗ്രതാപമൊട്ടുമാറി
കരളലിയുമൊരന്നനാംഗി ബാഷ്പ–
സ്ഖലിതപദം ചിലതപ്പൊഴുച്ചരിച്ചു:— ൪൫

“തിലകിതഗുണവാരി! ദീനബന്ധോ!
മിതിജമുനേ! ഭഗവാൻ ത്രികാലവേദി;
അടിമലരവലംബ,മാർത്തയാമീ–
യടിയനതിൽപ്പരമെന്തുണർത്തിടേണ്ടു? ൪൬

ഹരിയെ വിബുധബന്ധുവാക്കിയാലെ–
ന്നരിയല്ലുരുദ്രപദനായ് ഭവാനെ നല്കി
നിയതി നിരവലംബർ മൈത്രിയിൽത്താൻ
നിയതമണയ്പ്പു നിതാന്തപക്ഷപാതം. ൪൭

കതിപയനിമിഷങ്ങളും വേണമെങ്കിൽ
ഖലർ സുഖമെണ്ണിയെ ചെയ്തിടട്ടെ കാലൻ;
കനമെഴുമസുരർക്കു താങ്ങലില്ലേ
കവി കരുണാനിധി കാലകാലശിഷ്യൻ! ൪൮

അദിതിജപതിയാകവോതനയങ്ങളും–
ട്ടുജഗതമാക്കി വെളിക്ക തള്ളുവാനും,
അതമമാത പറയന്നുകൂടി വേറി–
ട്ടുമതലകം പണിചെയ്തുകൊള്ളുവാനും, ൪൯

കഴിയുമനഘരാം തപോധനന്മാർ
കഴൽതൊഴുമടിയെ കനിഞ്ഞു കാത്തിടുമ്പോൾ
കദനമെവിടെനിന്നുമെത്തിടട്ടേ;
കരബദരീകൃതകാംക്ഷിതാർത്ഥർ ഞങ്ങൾ.’ ൫൦

ഇതുവരെയുമിവണ്ണമാർത്തിയന്നാ–
ളവരെയുമിത കിനാവിൽ നിന്നുണർത്തി
അരികയാന നിജശക്തി ബോധ്യമാക്കും
ഹതവിധിതന്നയവാപ്പ ചാരിതാർത്ഥ്യൻ! ൫൧

(ശിഷ്യകം)

## ഉഷഃ

ജ്യോതിസ്സ്വരൂപനെഴുന്നള്ളുമാറായി;
പാതയിൽ നിന്നു വിലകിക്കൊൾവിൻ.
മന്ദാനിലൻ നവമാർജ്ജനിയാൽ തൂത്തും
മന്ദാകിനിപ്പുഴ നീർ തളിച്ചും
മന്ദാരശാഖി മലർനിര വർഷിച്ചും
നന്നായ് വിളങ്ങീയഭ്രവീഥി
കഞ്ജശരനേർന്നടമതളെ നർത്തന-
മഞ്ജുളമഞ്ജീരശിഞ്ജിതത്താൽ
മാറ്റൊലിക്കൊള്ളേണ്ട കാലമായ്! കൂട്ടരേ!
മറ്റേതു ദിക്കിൽ മറഞ്ഞുകൊൾവിൻ.

ചിരിക്കുന്ന നോക്കുക! ചൊവ്വേ കിഴക്കോട്ടു
ചക്രവാളത്തിന്റെയറ്റത്തായി—
മോദിയിൽ സാഗരം വിട്ടുകരയേറി
ക്രീഡിക്കും യാമിനീകരം പോലെ;
അല്ലെങ്കിലാഴിയിൽ വാനോർ കൃഷിക്കായി-
ത്തള്ളിയുറപ്പിച്ച മുട്ടപോലെ;
പോരെന്നാൽ തൻതല തെല്ലൊന്നുയർത്തിടും
വാരാഴി മൈനാകശൈലം പോലെ;
നീലസ്സമുദ്രത്തെത്തൊട്ടുകിടക്കുന്ന
നീലവലാഹകമാലകളിൽ
ഈടെഴും ചീനാംശുകത്തിന്റെയറ്റത്തു
പാടലപ്പട്ടുകസവുപോലെ
തങ്കക്കരയിട്ടു തുടങ്ങി പുലർവേല-
മങ്കയാം ചുറ്റിലും മന്ദമന്ദം.
ചേണാർന്ന നീലക്കൽക്കമണ്ഡത്തിൻ മീതെ
മാണിക്യരത്നം പതിക്കയോ;
ശാണോപലത്തിൽ തങ്കത്തെയാരാരോ പൊൻ-
നാണയമാറ്റു നോക്കുകയോ;
വർഗ്ഗജപങ്ക്തിയെ പ്രാങ്മുഖമായ് നിർത്തി-
ത്തങ്കത്തലക്കെട്ടണിയിക്കയോ;
വാരൊളിക്കാർമുകിൽപ്പാത്രത്തിലോമന-
ത്താരത്തനിദ്രവം കാച്ചുകയോ;

ചേലുററ മിന്നമിഴിവ്യൂഹമഹസ്സല്ലോ
ബാലദിവാകരദേവബിംബം!
കൈകളുയർത്തുവിൻ! കണ്ണും കനിക്കുവിൻ!
കൈവല്യമൂർത്തിയെക്കുമ്പിടുവിൻ!

ജ്യോതിർന്നേതാവേ! സവിതാവേ! വിശ്വൈക-
ചൈതന്യദാതാവേ! മൽപിതാവേ!
സത്യപുമാനേ! ഭഗവാനേ! ഭാസ്വാനേ!
പ്രത്യക്ഷദൈവമേ! ലോകബന്ധോ!
ബന്ധംവെടിഞ്ഞെന്നെക്കാത്തുകൊള്ളേണമേ!
ബന്ധനമസ്കാരം തന്നുമന്നേ!!
അന്തിയിലിന്നലെയല്ലോ! മഹാത്മാവേ!
നിന്തിരുമേനി നിരസ്താപകൻ
വന്നിപ്പതിസ്തുയർന്നിയ പശ്ചിമ-
സിന്ധുവാം തൊട്ടുവിൻ വക്ത്രത്തിങ്കൽ
ഹന്ത! പതിക്കവേ ലോകം മുഴുവനു-
മന്ധതാമിസ്രത്തിലാണ്ടുപോയി!
കാമികൾ പാപികൾ കള്ളന്മാർ മൂഢരെല്ലാം
കാമിതം നൽകിടും രാത്രികാലം
പൂതമപ്പാത്ര ചരിക്കുന്ന ഞങ്ങൾക്കു
തീരുന്ന വിഭ്രമത്തിനുമാത്രം.
വീണ്ടും തിരുമേനി ഞങ്ങളെപ്പാലിപ്പാൻ
വേണ്ടും ഘടികയിലെത്തിയല്ലോ!
എത്രദൂരം കവാത്തുമിയിട്ടീടണ-
മെത്ര തിരമാല ലംഘിക്കണം;
എത്ര മാസ്സും വൃക്ഷങ്ങളും കടക്കണ-
മിത്രവേഗം വന്നിവിടെപ്പാറാൻ?
കേശവരജ്ജു മറന്നതാം പൊൽപ്പന്തു
ലാക്കിൽക്കിഴക്കുവരത്തെച്ചുപ്പിൽ
മാററിമറിച്ചു പുറത്തുകാട്ടും കാല്യ-
മാമഹേന്ദ്രജാലം മഹാവിശേഷം.
ദേവി ഭവാന്റെ വിയോഗത്തിങ്കൽ ദ്യോവും
ഭൂവുംകറുപ്പുടുപ്പണിഞ്ഞിരുന്നു;

തപൽകടാക്ഷശ്രീകളിന്ദജാവീചിയി-
ലിക്ഷംമെലാസൻ കളിപ്പൂതാക.

——(0)——

## ൧൮. കപിലവാസ്തുവിലെ കർമ്മയോഗി

ഭാഗീരഥിയും കാളിന്ദകമാതിയു-
മേകീഭവിക്കും പ്രയാഗതന്നിൽ
ആരാധനീയനാം ഭിക്ഷുവൊരാൾ വാഴ്വൂ
നാരായണന്റെ നവാവതാരം.
പത്തരമാറൊളിത്തങ്കനേർമേനിയിൽ-
പ്പുത്തൻമഞ്ഞപ്പട്ടുടുപ്പു ചാർത്തി
മിന്നമിപ്പൂണ്ടവൻ പാരിലോളിരുളം
വെണ്മ വിളങ്ങും വിഭാകരനോ?
ചില്ലികൾ തോട്ടിയിൽ കാമക്രോധങ്ങളെ
വല്ലിൽമടക്കിയൊരെപ്പൊഴുതിൽ
വെല്ലുവിളിപൂണ്ടു വിശ്രാന്തി നേടിന
വില്ലുകൾപോലെ സമുല്ലസിപ്പൂ.
തെല്ലുമഴുക്കമിളുക്കവും തന്നുള്ളി-
ലില്ലെന്നു കണ്മിഴിക്കണ്ണാടികൾ
കാണിപ്പൂ കാരുണ്യമൂർത്തമാകും
കാന്തികളിൽ ചിന്നും താരകകൾ.
കല്ലിലും നെല്ലിലും കാട്ടിലും നാട്ടിലും
ചെല്ലുന്നേടത്തും നിന്നേടത്തും
തന്നെയേ കാൺകയല്ലാതന്യ വസ്തുജം
മന്ദഹാസിതമാളുമാര്യ!
ഇദ്ദേഹത്താരെന്നു ചൊല്ലേണമോ? സാക്ഷാൽ
ബുദ്ധഭഗവൽപാദങ്ങൾതന്നെ.
മൈത്രിയാം ഗായത്രീമന്ത്രത്തിൻ മാഹാത്മ്യം
ധാത്രിയിലൊരിജ്ജനത്തിനെല്ലാം
കാട്ടിടാം കൈവിടാൻ ദേശികനായ്ത്തീർന്ന
കപിലവാസ്തുവിൻ കർമ്മയോഗി

ശീതളകൃപാമൃതശീകരസേചനാ-
ചാതുരി വായ്ക്കും കടാക്ഷത്തോടും.

മന്നിടം മാറിപ്പൊഴിച്ചു കളിപ്പിക്കാൻ
വന്നിടും വാരിദജാലങ്ങളെല്ലാം
നോക്കുകത്താരാദ്യമേഘം വാഴ്ത്തീ,ലാവണ്യപ്പം
പഞ്ചമ്യും പാഴ്മണൽക്കാടുമല്ലോ!
അന്യാദൃശകൃപാമൃതമുതിർക്കുന്ന
ധന്യാത്മവിശപദ്ധ്യാജികളേ!
ഇജ്ജഗന്മംഗലത്തിന്നായ്‌ ജനിക്കുന്ന
സല്പുണ്യജന്മാക്കൾ യുഷ്മാദൃശർ.
പൂഴി പുരളാത്ത പൂമേനിപ്പൂവുമേള-
ത്തുഴിക്കുന്നകത്തിരവരേ!
കുരക്കട്ടെ ക്രോഷ്ടാക്കൾ; മോങ്ങട്ടെ മൃഗങ്ങൾ;
ലോകത്തെയെന്തുകൃമികൾ കണ്ടു!
ഉന്മിഷൽകന്മഷദുർമ്മദദൂഷിത-
മിമ്മഹീമണ്ഡലമാകമാനം
വെണ്മ വായ്പ്പിച്ചും നന്മ തഴപ്പിച്ചും
ജന്മം കൃതാർത്ഥീകരിപ്പൂ നിങ്ങൾ!

കായുന്ന ചൈതന്യസ്സാം കല്യാണമയപാത്ര-
മായതിൽനിന്നു മേൽ പൊങ്ങിപ്പൊങ്ങി
തൂയ കനിവുപോൽ പുഞ്ചിരിമെയ്യാർന്നു
പായുന്ന മേവന്ന മുന്നിലെങ്ങും.
ചാരത്തു നിൽക്കുന്ന സൌഗതാചാര്യാവിൻ
കാമരാളിമെയ്യിലാ മന്ദഹാസം
കാമം പതിക്കുന്ന കൌതുകേയച്ഛന്ദതായു-
മോമൽപ്രസാദപ്പൂമാലയായും.
തന്മേനിയേതോ പുതുതാം തങ്കപ്പാനം
ജന്മസാഫല്യം ലഭിച്ചപോലെ
നിന്നാനവനും വിശുദ്ധിസോപാനത്തി-
ലൊന്നാംപടിമേലൊരു കാലൂന്നി.
സമ്പൂർണ്ണഗൌരവം ശാക്യമഹർഷിയും
തൻപൂർവ്വനിശ്ചയമെന്നോർക്കിടവാൻ

